കടെ[illegible]ൽ തോന്നി. ഞാനതു് ഗുരുവിനെ കാണിച്ചുകൊണ്ടു പറഞ്ഞു. ''എനിക്കു് ആസ്ട്രേലിയായിൽ ഒരു സുഹൃത്തുണ്ടു്. ഈ മേൽവിലാസം കുറിച്ചു വച്ചിരുന്നതു് മറന്നുപോയിരുന്നു.'' അതുകേട്ടു് ഗുരുവൊന്നു ചിരിച്ചിട്ടു് അയാൾക്കെഴുതുവാൻ പറഞ്ഞു. ഗുരുവിൻെറ ആ ഉപദേശം ഫലിതരൂപത്തിലായിരുന്നെങ്കിലും ഞാൻ ചമൻലാലിനെഴുതി.

''ഏകകാര്യമഥവാ ബഹുത്ഥമാ മേക ഹേതു ബഹുകാര്യ കാരിയാം'' എന്ന കവിവാക്യം ഓർമ്മവന്നു. ചമൻലാലിൻെറ മറുപടിയെത്തി. മെൽബോണിലെ തിയോസഫിക്കൽ സൊസൈററി എന്നെ അങ്ങോട്ടു ക്ഷണിക്കാൻ പോകുന്നുവെന്നായിരുന്നു എഴുതിയിരുന്നതു്. അവരുടെ തീരുമാനം കമ്പിയടിച്ചറിയിക്കാമെന്നും എഴുതിയിരുന്നു.

കോലാലമ്പൂരിൽനിന്നും ഞങ്ങൾ മലാക്കായിലേക്കുപോയി. രണ്ടു ദിവസം കഴിഞ്ഞു് ഞങ്ങളുടെ സുഹൃത്തു് നാരായണൻ ടെലിഫോണിൽ വിളിച്ചു. എന്നെ മെൽബോണിലേക്കു ക്ഷണിക്കുന്നില്ലെന്നു പറയാനായിരുന്നു. എന്നാൽ ടെലിഫോൺ റിസീവർ താഴെ വയ്ക്കുന്നതിനുമുമ്പായി നാരായണൻ ചോദിച്ചു: ''സ്വാമീ, മെൽബോണിൽ പോകണമെന്നുണ്ടോ? ഉണ്ടെങ്കിൽ അതിനു ഞാൻ ടിക്കററു്വാങ്ങി അയച്ചുതരാം.'' അപ്പോൾ നടരാജഗുരു അടുത്തുണ്ടായിരുന്നു. റിസീവറിൻെറ മുഖം പൊത്തിപ്പിടിച്ചുകൊണ്ടു് ഞാൻ വിവരം ഗുരുവിനെ അറിയിച്ചു. അതുകേട്ടു് ടിക്കററിൻെറ വിലയുടെ പകുതിയുടെ പകുതി നാരായണൻ തന്നാൽ മതിയെന്നു പറയുവാൻ ഗുരു പറഞ്ഞു. ഒരാൾ മുഴുവൻ ടിക്കററും വാങ്ങിത്തരാമെന്നു് അങ്ങോട്ടപേക്ഷിക്കാതെ തന്നെ പറയുമ്പോൾ അതിൻെറ പകുതിയുടെ പകുതി മതിയെന്നു പറയുന്നതു് എന്തുകൊണ്ടാണെന്നു് എനിക്കു മനസ്സിലായില്ല. എന്നാലും ഗുരു പറഞ്ഞതുപോലെ ഞാൻ നാരായണനോടു പറഞ്ഞു. അന്നു വൈകിട്ടു് ഞങ്ങളുടെ കൂട്ടത്തിൽ ഒരു ഡോക്ടർ രാമൻ ഉണ്ടായിരുന്നു. ഭഗവദ്ഗീതയെ സംബന്ധിച്ചു് അദ്ദേഹവുമായി ഞാൻ സംസാരിക്കുമ്പോൾ വേണ്ടാത്ത ഒരു വാഗ്വാദത്തിൽ ചെന്നുചേർന്നു. എൻെറ സ്വരം അപ്രസന്നമാകുന്നതു് ഗുരു ശ്രദ്ധിച്ചു. ''നിത്യനു് സുഖമില്ല, പനിയാണു്. ഞാൻ സംസാരിക്കാം'' എന്നു പറഞ്ഞുകൊണ്ടു ഗുരു എന്നെ ആ പ്രതിസന്ധിയിൽനിന്നും ഒഴിവാക്കി. നിന്ദയിലും സ്തുതിയിലും ഒരുപോലെ മൗനിയായിരിക്കേണ്ടവനാണു സന്ന്യാസി. എന്നിരുന്നിട്ടും എൻെറ ക്ഷമ കെട്ടുപോയതിൽ ഞാൻ പശ്ചാത്തപിച്ചു. ഒരാളുടെ ഹൃദയത്തിലെ അപ്രകാശിതമാകുന്ന ആശയങ്ങൾ ചിലപ്പോൾ വേറൊരു ഹൃദയത്തിലും താദൃശമായ അനുഭവം ഉണ്ടാകുവാൻ ഇടയുണ്ടു്. ഡോക്ടറും പശ്ചാത്തപിച്ചിരിക്കണം. അന്നു രാത്രിതന്നെ അദ്ദേഹം എനിക്കു് ഒരു ദക്ഷിണ കൊണ്ടുവന്നു തന്നു. അതും നാരായണൻെറ സംഭാവനയും ചേർത്താൽ ഒരു വഴിക്കുള്ള ടിക്കററിൻെറ പണമായി. പിറേറദിവസം കാലത്തു് ഗുരു പറഞ്ഞു: ''നിത്യനു് മെൽബോൺ വരെ പോകുവാനുള്ള പണമായി. ഇനിയും മടങ്ങിവരുവാനുള്ളതിൻെറ പകുതി പണം ഞാൻ തരാം.'' ഗുരു എന്നെ ഏതോ പുതിയ സാമ്പത്തികശാസ്ത്രം പഠിപ്പിക്കുന്നതുപോലെ എനിക്കു തോന്നി.

മലാക്കയിൽ നിന്നും സിംഗപ്പൂരിലേക്കു പോകുമ്പോൾ ഞങ്ങളെ യാത്രയയയ്ക്കാൻ ഒരു വലിയ സുഹൃത്സംഘം എയർപോർട്ടിൽ വന്നിരുന്നു. അവരിൽ ചിലർ എൻെറയും ഗുരുവിൻെറയും കൈയിലിരുന്ന ഹാൻഡ്ബാഗുകൾ വാങ്ങി അവരുടെ കൈയിൽ പിടിച്ചുകൊള്ളാമെന്നു പറഞ്ഞു. എൻെറ ബാഗ് ഞാൻ ഒരാളുടെ കൈയിൽ കൊടുത്തു. യാത്രാവേളയിൽ ഗുരു തൻെറ ബാഗ് ആരുടെയും കൈയിൽ കൊടുക്കാറില്ല. കുറച്ചു കഴിഞ്ഞു് പ്ലെയിൻ വന്നു. ഞങ്ങൾ എല്ലാവരോടും യാത്രപറഞ്ഞു് അതിൽകയറി. പ്ലെയിൻ വിട്ടപ്പോഴാണു് എൻെറ ഹാൻഡ് ബാഗിൻെറ കാര്യം ഞാനോർക്കൊരു പാഠമായിത്തീർന്നു. പിന്നീടു് ഒരിക്കലും യാത്രചെയ്യുമ്പോൾ എൻെറ കൈവശം കൊണ്ടു നടക്കാറുള്ള ബാഗ് ഒരു കാരണവശാലും അടുത്ത സ്നേഹിതനെപ്പോലും ഏല്പിച്ചിട്ടില്ല.

സിംഗപ്പൂരിൽ വന്നതിനുശേഷം അവിചാരിതമായാണു് ശശിലാൽ കശ്യപ് എന്നെ കാണുവാൻ വന്നതു്. അദ്ദേഹത്തോടു് അന്നു് യാതൊന്നുംതന്നെ എനിക്കു സംസാരിക്കുവാൻ കഴിഞ്ഞില്ല. എന്നാലും സായാഹ്നത്തിലെ സത്സംഘം കഴിഞ്ഞയുടനെ അദ്ദേഹം അടുത്തുവന്നു ഒരു കവർ മടക്കിയതു് എൻെറ കൈയിൽ തന്നിട്ടു് നമസ്കാരം പറഞ്ഞുപോയി. അതു തുറന്നുനോക്കിയപ്പോൾ ആസ്ട്രേലിയയിൽ പോയി മടങ്ങിവരാനുള്ള പണം തികഞ്ഞിരിക്കുന്നതായി കണ്ടു.

അന്നു് സിംഗപ്പൂരിൽ കരുണാകരൻ എന്നു പേരായി ഒരു ട്രാവൽ ഏജൻറ് ഉണ്ടായിരുന്നു. ഇപ്പോഴുമുണ്ടു്. എൻെറ

> **“ഒരാൾ തെററുചെയ്യുമ്പോൾ, തെററാണു് ചെയ്യുന്നതെന്നു് അയാൾക്കുതന്നെ അറിയാം. പശു ഉരുളക്കിഴങ്ങുതോട്ടത്തിൽ കയറി കിഴങ്ങുതിന്നുമ്പോൾ തനിയെ ഞെട്ടുന്നു. അതിനുതന്നെ അറിയാം, അതു് തെററാണു് ചെയ്യുന്നതെന്നു്. ലൈംഗികാസക്തി തെററാണെങ്കിൽ അതിനെക്കാൾ പാപമാണു് അതില്ലെന്നു നടിച്ചു് കള്ളം പറയുന്നതു്.”**

ത്തു്. പാസ്പോർട്ടും കുറച്ചു പണവും ഇന്ത്യയിലേക്കു മടങ്ങാനുള്ള എൻെറ ടിക്കററും എല്ലാം അതിലാണു്. പാസ്പോർട്ടു് ഇല്ലാതെ ഞാനെങ്ങനെ എയർപോർട്ടിൽ നിന്നു പുറത്തുവരും? ആ ഭയം അസ്ഥാനത്തായിരുന്നു. എൻെറയും ഗുരുവിൻെറയും പാസ്പോർട്ടും ബോർഡിങ് പാസും ഗുരുവിൻെറ കൈയിൽത്തന്നെയുണ്ടായിരുന്നു. എന്നാലും ബാഗു നഷ്ടപ്പെട്ടതിൽ എനിക്കു് ലജ്ജ തോന്നി. ഒരു എയർഹോസ്റ്റസ്സിനെ വിളിച്ചു വിവരം ധരിപ്പിച്ചു. അഞ്ചുമിനിററ് കഴിഞ്ഞു് അവർ പറഞ്ഞു– എൻെറ ഹാൻഡ്ബാഗ് ആളില്ലാതെ ഒരു കസേരയിൽ കിടക്കുന്നതു കണ്ടു് ഒരു ആസ്ട്രേലിയൻ സഞ്ചാരി അതെടുത്തു എയർപോർട്ടു അധികാരികളെ ഏല്പിച്ചിട്ടുണ്ടെന്നും അടുത്ത പ്ലെയിനിൽ അതു വരുമെന്നും. അങ്ങനെ സിംഗപ്പൂരിൽ എത്തിയതിനുശേഷം അരമണിക്കൂർ അവിടെ കാത്തുനില്ക്കേണ്ടതായി വന്നു. കളഞ്ഞുപോയ ബാഗ് തിരിച്ചുകിട്ടിയെങ്കിലും അതു് എന്നേക്കും എനിയാത്രയ്ക്കുള്ള പദ്ധതികേട്ടു് കരുണാകരനു സന്തോഷമായി. അദ്ദേഹം എന്നെ ഒന്നു് അദ്ഭുതപ്പെടുത്താൻതന്നെ തീരുമാനിച്ചു. ഞാൻ ലോകം ചുററി പോവുകയാണെങ്കിൽ എവിടെയെല്ലാം പോകുവാൻ ആഗ്രഹമുണ്ടെന്നു് എഴുതിക്കൊടുക്കുവാൻ പറഞ്ഞു. പെർത്തു്, മെൽബോൺ, സിഡ്നി, ഓക്‌ലൻറ്, ഫിജി, ഹവായ്, ലോസഞ്ചൽസ്, ഷിക്കാഗോ, ന്യൂയോർക്ക്, മോൺട്രിയാൽ, മാഞ്ചസ്ററർ, ലണ്ടൻ, പാരീസ്, ബ്രസൽസ്, ആംസ്ററർഡാം, റോം, ആഥൻസ്, ബോംബെ എന്നിങ്ങനെ ഒരു പരിപാടി എഴുതിക്കൊടുത്തു. അടുത്ത ദിവസം ഈ സ്ഥലമെല്ലാം ഉൾപ്പെടുത്തിയ ഒരു ടിക്കററുമായി കരുണാകരൻ വന്നു. അതെനിക്കു് സമ്മാനിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: ''സ്വാമീ, ഇതു സ്വീകരിക്കണം. ഇപ്പോൾ കൈയിലുള്ള പണം തന്നാൽ മതി. പിന്നെ എന്നെങ്കിലും ബാക്കി തരാൻ സൗകര്യമുണ്ടായാൽ മാത്രം തന്നാൽ മതി.'' (തുടരും)





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഇതെഴുതുന്ന ആൾ ചിലപ്പോൾ ഗുപ്തൻനായർസ്സാറുമായി ടെലിഫോണിൽ സംസാരിക്കാറുണ്ട്. ഒരു ദിവസം പലതും പറഞ്ഞ കൂട്ടത്തിൽ അന്തരിച്ചുപോയ എൻ. ഗോപാലപിള്ളസ്സാറിനെക്കുറിച്ചും പറയുകയുണ്ടായി. കാര്യമായ 'കോൺട്രിബ്യൂഷ'നൊന്നും ഗോപാലപിള്ളസ്സാറിൽനിന്ന് മലയാളസാഹിത്യത്തിനു ലഭിച്ചിട്ടില്ലെങ്കിലും അദ്ദേഹം 'ജീനിയസ്സാ'യിരുന്നുവെന്നു ഗുപ്തൻനായർ അഭിപ്രായപ്പെട്ടു. ശരിയാണത്. ചില പതുക്കൻ പ്രബന്ധങ്ങളും വള്ളത്തോൾ ശൈലിയിലുള്ള ചില കാര്യങ്ങളും മാത്രമേ അദ്ദേഹത്തിൽനിന്നു നമുക്കു കിട്ടിയിട്ടുള്ളൂ. പിന്നെ 'ചിന്താവിഷ്ടയായ സീത'യുടെ സംസ്കൃത തർജ്ജമയും. ഇതാണു സത്യമെങ്കിലും ഗോപാലപിള്ളസ്സാർ സാംസ്കാരിക മണ്ഡലത്തിലെ നേതാവായിരുന്നു. സായാഹ്നമാകുമ്പോൾ തിരുവനന്തപുരത്തെ ധിഷണാശാലികളിൽ പലരും അദ്ദേഹത്തിന്റെ വീട്ടിൽ വന്നുകൂടും. അവർക്കൊക്കെ ജ്ഞാനശകലങ്ങൾ പകർന്നുകൊടുത്തും പ്രത്യുൽപന്നമതിത്വം കലർന്ന പ്രസ്താവങ്ങൾ ചെയ്ത് അവരെ രസിപ്പിച്ചും തികച്ചും സ്വാഭാവികങ്ങളായ നേരമ്പോക്കുകൾ പറഞ്ഞു പൊട്ടിച്ചിരിയുളവാക്കിയും അദ്ദേഹം വിരാജിക്കും. മഹാസമ്മേളനങ്ങളിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ, സമ്മാനങ്ങൾ നിശ്ചയിക്കാൻ, പനമ്പിള്ളി തുടങ്ങിയ മന്ത്രിമാർക്കു സാംസ്കാരികവിഷയങ്ങളിൽ ഉപദേശം നൽകാൻ—ഇവയ്ക്കെല്ലാം ഗോപാലപിള്ളസ്സാർ കൂടിയേതീരൂ എന്നതായിരുന്നു സ്ഥിതി. ഒരു ചെറിയവീട്ടിലാണ് അദ്ദേഹം താമസിച്ചിരുന്നത്. ജീവിതാസ്തമയത്തിൽ ഒരുകാറ് വാങ്ങി. അതുവരെ ബസ്സിലോ ടാക്സിക്കാറിലോ സഞ്ചരിച്ചിരുന്നു. പക്ഷേ അദ്ദേഹത്തെ കാണുമ്പോൾ 'ധിക്കൃതശക്രപരാക്രമനാകിന' ഏതു നക്തഞ്ചരനും വിറയ്ക്കും. ഈ വ്യക്തിപ്രഭാവം എങ്ങനെയുണ്ടായിയെന്ന് ആലോചിക്കേണ്ടതാണ്. ഗോപാലപിള്ളസ്സാർ ജീവിച്ചിരുന്ന കാലത്ത് മഹാകവി ഉള്ളൂർ പരമേശ്വരയ്യരും ജീവിച്ചിരുന്നു. എന്നാൽ ഉള്ളൂരിനെ ബഹുമാനിച്ചതിനെക്കാളേറെ ബഹുജനം ഗോപാലപിള്ളയെ ബഹുമാനിച്ചു. ആലോചിക്കേണ്ടതാണെന്ന് മുൻപു പറഞ്ഞല്ലോ. ആലോചിച്ചു. എനിക്കു തോന്നുന്നത് എഴുതാം. ചെറിയ ആശയങ്ങളുണ്ട്. വലിയ ആശയങ്ങളുണ്ട്. ചെറിയ ആശയങ്ങളോടുമാത്രം ബന്ധപ്പെടുന്നവർക്കു സാംസ്കാരിക മണ്ഡലത്തിൽ എത്തിനോക്കാൻ പോലും കഴിയുകയില്ല. വലിയ ആശയങ്ങൾ കാലഘട്ടത്തിന്റെ ചൈതന്യവുമായി ബന്ധപ്പെട്ടവയാണ്. അങ്ങനെ ആകാരവൈപുല്യമാർന്ന ആശയങ്ങളോടു ബന്ധം സ്ഥാപിച്ച ആ വ്യക്തി സംസ്കാരത്തിന്റെ മണ്ഡലത്തിൽ അനിഷേധ്യ നേതാവായി ഭവിച്ചു. മനോഹരങ്ങളായ കാവ്യങ്ങൾ എഴുതുന്നവർക്കും ഉജ്ജ്വലങ്ങളായ നോവലുകൾ എഴുതുന്നവർക്കും അദ്ദേഹം നേതാവുതന്നെ. എന്നാൽ അദ്ദേഹത്തിന് ആ കവിയെപ്പോലെ കാവ്യമെഴുതാൻ കഴിയുമോ? ഇല്ല. അന്നത്തെ നോവലിസ്റ്റിനെപ്പോലെ നോവലെഴുതാൻ കഴിയുമോ? ഇല്ല. എന്നാലും ചൈതന്യത്തിന്റെ ദീപശിഖ ഉയർത്തിപ്പിടിച്ചുകൊണ്ട് അദ്ദേഹം മുൻപേ നടന്നിരുന്നു. അന്തരിക്കുന്നതുവരെ ആ സ്ഥാനം നഷ്ടപ്പെട്ടതുമില്ല. ലോകചരിത്രം നോക്കൂ. പ്രതിഭാശാലിയായ അരിസ്റ്റോട്ടലല്ല അലക്സാണ്ടർ ചക്രവർത്തിയാണ് ലോകത്തിന്റെ ശ്രദ്ധയിൽ വന്നുവീണത്. ഗോയ്ഥേയെക്കുറിച്ചല്ല നെപ്പോളിയനെക്കുറിച്ചാണ് യൂറോപ്പിലെ ജനത ആദരപൂർവം സംസാരിച്ചത്.

## ഖുശ്‌വന്ത് സിങ്

ആദരപൂർവം സംസാരിക്കണം മെക്സിക്കൻ കവിയായ ഒക്ടാവ്യോപാസ്സിനെക്കുറിച്ച്. 'ഉൾക്കാഴ്ചയുടെ അഗാധതയിൽ' അദ്ദേഹം പാവ്‌ലോ നെറൂദയെ ാൾ വലിയ കവിയാണ്, നിരൂപകനാണ്. ''Through the body of the beloved we glimpse a life that is more plentiful, more life than life. Similarly, through the poem, we perceive the immobile lightening flash of poetry. That instant contains every instant. Without ceasing to flow, time stands still, overcome with itself.'' തന്റെ ഈ പ്രസ്താവത്തിന് അനുസരിച്ച് കവിതയുടെ മിന്നൽ കാണിച്ചുതന്നു, മറ്റെല്ലാ നിമിഷങ്ങളും ഒരു നിമിഷത്തിലൊതുക്കിയ മഹാകവിയാണ് പാസ്സ്. അദ്ദേഹത്തെക്കുറിച്ച് ഖുശ്‌വന്ത്സിങ് ഇങ്ങനെ പറഞ്ഞതായി കലാകൗമുദിയിലെ ''ചരിത്ര രേഖകളി''ൽ കാണുന്നു. ''മെക്സിക്കോയിൽ നിന്നുള്ള അംബാസഡർ എന്ന നിലയിൽ അദ്ദേഹം നീണ്ട ആറുകൊല്ലം ഇന്ത്യയെ ചുംബിച്ചു. ഈ പ്രേമബന്ധത്തിൽനിന്ന് നിരവധി കവിതകൾ പിറന്നു.'' പരിഹാസദ്യോതകമായ ഈ പ്രസ്താവത്തിന് ചരിത്രരേഖകളുടെ കർത്താവ് ചുട്ട മറുപടി നൽകിയിട്ടുണ്ട്. ''മെക്സിക്കോ സന്ദർശിക്കാനുള്ള ഒാസ് പാസ്സിന് അന്ന് ഈ സർദാർ ഒക്ടാവ്യോ പാസ്സിനുപിന്നാലെ കയിലും കുത്തി കുറെ അലഞ്ഞു കാണണം. അതിന്റെ കെറുവാണ്.''

ഈ ലേഖനത്തിന്റെ ആദ്യഭാഗത്ത് ചെറിയ ആശയങ്ങൾ, വലിയ ആശയങ്ങൾ ഇവയെക്കുറിച്ചു പറഞ്ഞല്ലോ. ആ ചെറിയ ആശയങ്ങൾ കൊണ്ടുനടക്കുന്ന വ്യക്തിയാണ് ഖുശ്‌വന്ത്സിങ്ങെന്ന് ഈ ''ചുംബന പ്രസ്താവം'' തെളിവു നല്കുന്നു. അദ്ദേഹത്തിന്റെ Train to Pakistan, I shall not hear the Nightingale എന്നീ 'നോവലുകൾ' ഞാൻ വായിച്ചിട്ടുണ്ട്. മനുഷ്യന്റെ വികാരങ്ങൾ ഇളകിപ്പോയാൽ അവൻ മൃഗത്തിലും ഹീനനാകുമെന്നു വ്യക്തമാക്കുകയാണ് ആദ്യത്തെനോവൽ. മനുഷ്യന്റെ ദൗർബല്യത്തെ പരിഹസിക്കുന്നു രണ്ടാമ

...ത്തു് യഥാർത്ഥത്തിൽ രണ്ടും നോവലുകളല്ല, ഉപന്യാസങ്ങളാണ്.

...നിരൂപകനായ ഖുശ്‌വന്ത്‌സിങ്ങിനെ ഇത്രത്തോളംതന്നെ വിശ്വസിച്ചുകൂടാ. മോറിസ്‌വെസ്റ്റ് എന്ന ആസ്ട്രേലിയൻ നോവലിസ്റ്റിന്റെ The World is made of Glass എന്ന നോവൽ ഉജ്ജ്വലമായ കലാസൃഷ്ടിയാണെന്ന് അദ്ദേഹം എഴുതിയിരുന്നു. അതു വിശ്വസിച്ച് ആ നോവൽ വലിയ വിലകൊടുത്തു ഞാൻ വാങ്ങി; വായിച്ചു. ജേർണ്ണലിസത്തിൽ കവിഞ്ഞ് അതൊന്നുമല്ലെന്ന് എനിക്കു മനസ്സിലായി. മഹനീയമായ സാഹിത്യമെന്തു് എന്നതു് ഒട്ടുംതന്നെ അറിഞ്ഞിട്ടില്ലാത്ത പത്രലേഖകൻ മാത്രമാണ് ഖുശ്‌വന്ത്‌സിങ്. നോവലിന്റെയും നിരൂപണത്തിന്റെയും മണ്ഡലങ്ങളിൽ അദ്ദേഹത്തിനുള്ള സ്ഥാനം ഇമ്മട്ടിൽ ക്ഷുദ്രമാണെങ്കിൽ രാഷ്ട്ര വ്യവഹാരത്തിൽ അദ്ദേഹത്തിന്റെ സ്ഥാനമെന്തായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളു.

> “മഹനീയമായ സാഹിത്യമെന്തു് എന്നു് ഒട്ടും തന്നെ അറിഞ്ഞിട്ടില്ലാത്ത പത്രലേഖകൻ മാത്രമാണ് ഖുശ്‌വന്ത് സിങ്. നോവലിന്റെയും നിരൂപണത്തിന്റെയും മണ്ഡലങ്ങളിൽ അദ്ദേഹത്തിനുള്ള സ്ഥാനം ഇമ്മട്ടിൽ ക്ഷുദ്രമാണെങ്കിൽ, രാഷ്ട്ര വ്യവഹാരത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം എന്തായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ.”

## ദാമ്പത്യജീവിതം

ഇതുപോലെ ഊഹിക്കാവുന്നതാണ് ദാമ്പത്യജീവിതത്തിലുണ്ടാകുന്ന സംഘട്ടനങ്ങളുടെ പരമഫലം. നമ്പൂരിക്കു ഭാര്യയെ സംശയം. അയാൾ തിരിച്ചു വീട്ടിലെത്തിയപ്പോൾ ജാരൻ ചാടിയോടി. കോളാമ്പിയിൽ തുപ്പൽ നിറഞ്ഞു കണ്ടപ്പോൾ നമ്പൂരി ചോദിച്ചു അതിനു കാരണമെന്തെന്ന്. ''ഞാൻ തന്നെ തുപ്പിയിതിലിന്നു നിറച്ചതാണ്'' എന്നു ഭാര്യയുടെ മറുപടി. ഇതു കേട്ടയുടനെ ആ കോളാമ്പിയെടുത്തു് അതിലെ തുപ്പൽ മുഴുവൻ അവളുടെ തലയിലൊഴിച്ചു അയാൾ. പെണ്ണ്

മുടി മുതലടിയോളം തുപ്പലരാട്ടമൂലം
കൊടിയ കരുതിയാട്ടം ചണ്ഡികാ
ദേവിപോലെ
കടിലമൊഴി ചുവന്നുംകൊണ്ടു—
നിന്നിട്ടുപിന്നെ—
ജ്ഝടിതി വെളിയിലേക്കാ—
വേഷമോടങ്ങിറങ്ങി

പിന്നീടെന്തുണ്ടായിയെന്ന് എനിക്കോർമ്മയില്ല. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ 'തുപ്പൽക്കോളാമ്പി' എന്ന കാവ്യം വായിച്ചിട്ട് അമ്പതുകൊല്ലം കഴിഞ്ഞിരിക്കുന്നു. ഇതുപോലുള്ള സംഘട്ടനങ്ങൾക്കുശേഷം ''ഞാൻ എന്റെ വീട്ടിൽ പോകുന്നു'' എന്നു പറഞ്ഞിട്ട് അവൾ മെല്ലെ നടക്കും. പിറകേ ഭർത്താവ് വിളിക്കാൻ വരുന്നുണ്ടോ എന്നു തിരിഞ്ഞു തിരിഞ്ഞു നോക്കും. വരുന്നില്ലെന്ന് ഉറപ്പായാൽ പതുക്കെ തിരിച്ചു വരും. അടുക്കളയിലേക്കു കയറി അയാൾക്കു വേണ്ട കാപ്പിയോ ചോറോ തയ്യാറാക്കും. രാത്രിയിലും അയാൾ മിണ്ടുന്നില്ലെന്നു കണ്ടാൽ അയാളുടെ നെഞ്ചിൽ തലചേർത്തുവച്ച് 'മിണ്ടുകില്ലേ?' എന്നു ചോദിക്കും. കുററം പറയാനില്ല, പരിഹസിക്കാനില്ല. നമ്മുടെ നാട്ടിലെ പെണ്ണുങ്ങൾക്ക് ഇങ്ങനെ മാത്രമേ പെരുമാറാനാവൂ. സാമ്പത്തികമായ പരാധീനതകൊണ്ടു് ഭാര്യ ഇവിടെ ഭർത്താവിനു് അടിമയാണ്. കഴിഞ്ഞുകൂടാൻവേണ്ടി മാത്രം അവൾ അയാളുടെ മുൻപിൽ താഴും. 'തുപ്പൽക്കോളാമ്പി'യിലെ നമ്പൂരിസ്ത്രീ ആ വിധത്തിൽ ശിക്ഷിക്കപ്പെടേണ്ടവളാണ്. അതല്ല കേരളത്തിലെ സ്ത്രീകളുടെ അവസ്ഥ. ഒരപരാധവും ചെയ്യാത്ത സ്ത്രീയെയാണ് മദ്യപനും വ്യഭിചാരിയുമായ പുരുഷൻ ഹിംസിക്കുന്നതു്. കെ. എം. രാധ കലാകൗമുദിയിൽ എഴുതിയ 'ആഴം' എന്ന കൊച്ചുകഥയിലെ ഭാര്യ പിണങ്ങിക്കിടക്കുന്ന ഭർത്താവിനോട് 'പിണക്കമാണോ?' എന്നു ചോദിക്കുന്നു. പിണക്കമില്ലെന്ന് അയാൾ സൂചിപ്പിച്ചപ്പോൾ അവൾ 'ന്റെ കരളേ' എന്ന് വിളിക്കുന്നു. സ്നേഹത്തിന്റെ ആഴം അത്രയുണ്ടെന്നു ധ്വനി. സാഹിത്യത്തിൽ ഇതു സത്യമായിരിക്കാം. നിത്യജീവിതത്തിലാണെങ്കിൽ പച്ചക്കള്ളം. ''ഈ ദുഷ്ടനെ വിട്ടുപോയാൽ ഞാൻ ആരെ ആശ്രയിക്കും? അച്ഛനമ്മമാർ ഇല്ല. സഹോദരന്റെ അടുക്കൽ ചെല്ലാമെന്നു വിചാരിച്ചാൽ അയാളുടെ ഭാര്യ ചൂല് ചാണകത്തിൽ മുക്കി വച്ചിട്ടുണ്ടായിരിക്കും. സഹോദരിമാർ അടുപ്പിക്കില്ല.'' എന്നു വിചാരിച്ചുകൊണ്ടു് 'എടാ ദ്രോഹി' എന്നു വിളിക്കുന്നതിനു പകരമായി 'പിണക്കമാണോ' എന്നു ചോദിക്കുന്നു. അയാൾക്ക് അപ്പോൾ അവളെക്കൊണ്ട് ആവശ്യമുണ്ടെങ്കിൽ 'ഇല്ല' എന്നു മൊഴിയും. ആവശ്യമില്ലെങ്കിൽ 'ഛീ മാറിപ്പോടീ' എന്നു ഗർജ്ജിക്കും. ഇതാണു സത്യം. ഞാനെത്രയോ കാലമായി ഈ പട്ടണത്തിൽ ജീവിക്കുന്നു. ചിത്രശലഭങ്ങളെപ്പോലെ പാറിപ്പറന്നു നടന്ന അതിസുന്ദരികളായ പെൺകുട്ടികൾ ദാമ്പത്യ ജീവിതത്തിൽ കടന്നുകൂടി എന്ന ഒററക്കാരണംകൊണ്ടു് എല്ലും തോലുമായി മുക്കിനും മൂലയ്ക്കും ''ചേട്ട''ന്റെ സ്കൂട്ടർകാത്തു നില്ക്കുന്നതു് ഞാൻ കാണുന്നുണ്ടല്ലോ. ചിലർ നാലു മണിക്കുതന്നെ ഓഫീസിൽ നിന്നിറങ്ങി വീട്ടിലേക്കു പാഞ്ഞുപോകും. ചോദിച്ചാൽ ''കുഞ്ഞിനെ നഴ്സറിയിൽ നിന്നു വിളിക്കാനാണ്.'' എന്നു മറുപടി പറയും. സത്യം വേറൊന്നാണ്. വീട്ടിൽ കാണാൻ കൊള്ളാവുന്ന(?) വേലക്കാരിയുണ്ട്. 'ചേട്ടൻ' തലവേദനയായി നേരത്തേ വീട്ടിൽ ചെന്നാലോ? ഞാൻ കൂടുതലെഴുതുന്നില്ല. നമ്മുടെ നാട്ടിലെ സ്ത്രീകൾ സുഖമനുഭവിച്ചിട്ടുണ്ടെങ്കിൽ അതു് അവർ ചെറുപ്പകാലത്തു് അച്ഛനമ്മമാരോടു കൂടി ജീവിച്ച കാലയളവിൽ മാത്രമാണ്. പക്ഷേ, ഈ സത്യം ഒരു സ്ത്രീയും സമ്മതിച്ചുതരില്ല. ഇതു പറയുന്നവനെ അവർ പരസ്യമായി എതിർക്കും. രഹസ്യമായി—മനസ്സുകൊണ്ടു്—ആരാധിക്കും.

## നീർമാതളമരം

ആരാധനയോളം മനസ്സു ചെന്നെത്തും മാധവിക്കുട്ടിയുടെ രചനകൾ വായിച്ചാൽ. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീമതി എഴുതിയ 'നീർമാതളമരം' എന്ന ഗദ്യകാവ്യം വായിക്കുക. ഞാൻ പറഞ്ഞതിന്റെ സത്യാത്മകത ഗ്രഹിക്കാം. ഭാവാത്മകതയോ? ഹർഷോന്മാദമോ? അതേ ഭാവാത്മകതതന്നെ. തന്റെ പുരാതനഭവനത്തിന്റെ മുൻപിൽ മാതളമരം പൊട്ടുന്നനവേ പൂത്തുനില്ക്കുന്നതു കണ്ടപ്പോൾ മാധവിക്കുട്ടിക്കുണ്ടായ വികാരാതിശയമാണ് സ്വർണ്ണതന്തുവായി മാറി ഈ കാവ്യത്തിൽ മയൂഖമാലകൾ വീശുന്നതു്. ജീവിതത്തിന്റെ ക്ഷണികതയ്ക്കു മുന്നിൽ, മരണത്തിന്റെ ഭീകരതയ്ക്കു മുന്നിൽ ഈ കാഞ്ചനപ്രഭ കണ്ണിനും മനസ്സിനും ആശ്വാസം പകരുന്നു. ആശ്വാസം മാത്രമല്ല സന്ദേശവും പകർന്നുതരാനുണ്ട് മാതളമരത്തിന്. മനുഷ്യൻ ദുഃഖിക്കുന്നു, ജീർണ്ണിക്കുന്നു. പക്ഷേ, മരത്തിനു് ദുഃഖമില്ല, ജീർണ്ണതയില്ല. അ

തിന്റെ ആഹ്ളാദവും സൗന്ദര്യബോധവും പൂക്കളിലൂടെ ആവിഷ്കരിച്ചുകൊണ്ട് ദുഃഖിക്കുന്ന മനുഷ്യനോട് ''ജീവിക്കൂ, എന്നെപ്പോലെ സന്തോഷിക്കൂ'' എന്ന് ആഹ്വാനം ചെയ്യുന്നു. ഹർഷോന്മാദമോ? അതേ, ആ പൂക്കളെപ്പോലെ കലാത്മകത ജ്വലിച്ചുനിൽക്കുമ്പോൾ വായനക്കാരന് ഹർഷോന്മാദം തന്നെ. ഈ പുല്ലാങ്കുഴലിൽ നിന്ന് ഉദ്ഭവിക്കുന്ന സുവർണ്ണനാദങ്ങളാണ് അയാളുടെ വിഷാദത്തെ അകറ്റുന്നത്.

## ഈച്ച വീണ കാപ്പി

വിഷാദമകറ്റാൻ മലയാള വാരികകളിലെ ചെറുകഥകൾ വായിക്കൂ. വിഷാദം കൂടും. ഞാൻ ആദ്യമായി മദ്രാസിൽ ചെന്നു. സായാഹ്നസമയം. പട്ടണം ദീപാലംകൃതമായിക്കഴിഞ്ഞു. പെൻഗ്വിൻ ബുക്ക്സിലുള്ള താൽപര്യത്തോടുകൂടി ഹിഗ്ഗിൻബോതംസ് ലക്ഷ്യമാക്കി നടന്നു. മനോഹരങ്ങളായ രാജവീഥികൾ. വിചാരിച്ചപോലെ ആൾത്തിരക്കില്ല. വാഹനങ്ങളുടെ തിരക്കുമില്ല. എല്ലാം ചേതോഹരം. ബുക്ക്സ്റ്റാളിൽ കയറുന്നതിനു മുമ്പ് കാപ്പികുടിക്കാമെന്നു കരുതി ആദ്യം കണ്ട ഹോട്ടലിൽ കയറി. ഹോട്ടലും ചേതോഹരം. കസേരയും മേശയും സുന്ദരം. തമിഴൻ കാപ്പി കൊണ്ടുവച്ചു. കപ്പും സോസറും രമണീയം. കപ്പ് എടുത്ത് ഉയർത്തിയപ്പോൾ കാപ്പിയിൽ എന്തോ കറുത്ത സാധനം കിടക്കുന്നതു കണ്ടു. ചൂണ്ടുവിരൽ കൊണ്ട് അതു പൊക്കിയെടുത്തു. ഒരു തടിയൻ ഈച്ചയുടെ മൃതദേഹം! കുങ്കുമംവാരിക മനോഹരമായ ഭാജനമാണെങ്കിൽ അതിൽ കിടക്കുന്ന ചത്ത ഈച്ചയാണ് 'കാലഘട്ടത്തിന്റെ കഥ' എന്ന തമിഴ്കഥ (കെ. ഭാഗ്യരാജ്—തർജ്ജമ കെ. സി. മധുവിന്റേത്) ഒരുത്തിയെ ചിലർ ബലാത്സംഗം ചെയ്തു. പത്രാധിപക്ക് അതിന്റെ ന്യൂസ് വാല്യുവിൽ താല്പര്യം. മഹിളാസമാജത്തിന് ആ സംഭവത്തിന്റെ പ്രായോഗികാംശത്തിൽ കൗതുകം. ചലച്ചിത്ര സംവിധായകന് അതിന്റെ നാടകീയാംശത്തിൽ ആഭിമുഖ്യം. അങ്ങനെ ബലാത്സംഗം ചെയ്യപ്പെട്ട സ്ത്രീയുടെ ദയനീയാവസ്ഥ വിസ്മരിക്കപ്പെടുന്നു. സററയർ രചിക്കുന്നുവെന്നാണ് മൂലകഥയെഴുതിയ ആളിന്റെ ഭാവം. താനൊരു കലാശില്പം കേരളത്തിലെ വായനക്കാർക്കു പ്രദാനം ചെയ്യുന്നുവെന്നു തർജ്ജമക്കാരന്റെ ഭാവം. എന്നാൽ ഇതു വെറുമൊരു റിപ്പോർട്ടാണെന്ന് അവർ രണ്ടുപേരും അറിയുന്നില്ല. മനുഷ്യസ്വഭാവത്തിലേക്കും മനുഷ്യാവസ്ഥയിലേക്കും അന്യാദൃശമായവിധത്തിൽ ഉൾക്കാഴ്ച നടത്താൻ ആർക്കു കഴിവുണ്ടോ അയാളാണ് കലാകാരൻ. അയാളുടെ പ്രസ്താവങ്ങൾ നിത്യജീവിതത്തെസ്സംബന്ധിച്ചിടത്തോളം സത്യാത്മകമായിരിക്കണമെന്നില്ല. വിക്തോർ യൂഗോയുടെ 'പാവങ്ങളി'ലെ ആദ്യത്തെ അദ്ധ്യായം ഓർമ്മയിലെത്തുന്നു. പിൽക്കാലത്ത് ഡി–യിലെ ബിഷപ്പായി മാറിയ വ്യക്തി അന്ന് വെറുമൊരു പാതിരി. നെപ്പോളിയൻ ആ ഗ്രാമത്തിലൂടെ നടന്നുപോകുന്നുവെന്നുകേട്ട് അയാൾ ആ ജേതാവിനെ കാണാൻ റോഡരുകിൽ ചെന്നുനിന്നു. തന്നെ സൂക്ഷിച്ചു നോക്കുന്ന പാതിരിയെ കണ്ട് നെപ്പോളിയൻ ചോദിച്ചു: ''Who is that good man looking upon me?'' പാതിരി മറുപടി പറഞ്ഞു: ''Sir, you look upon a good man, but, I look upon a great man'' (ഓർമ്മയിൽനിന്ന്) യഥാർത്ഥത്തിൽ ഉണ്ടായതാണോ ഇതു? അല്ല. പച്ചക്കള്ളം. പക്ഷേ നോവൽ വായിച്ചു തുടങ്ങുമ്പോൾ അതിനെക്കാൾ സത്യാത്മകമായ സംഭാഷണം വേറെയില്ലെന്നു നമുക്കു തോന്നും. അതാണു കലയുടെ ശക്തി. ഈ തമിഴ്കഥ വായിക്കുമ്പോൾ ഇതാകെ അവാസ്തവികമാണെന്നു തോന്നുന്നു. ഈച്ച വീണ കാപ്പി മാററിവച്ചിട്ട് തമിഴനോടു വേറെ കാപ്പി കൊണ്ടുവരാൻ ഞാൻ ആവശ്യപ്പെട്ടു. തമിഴീച്ചയുടെ മൃതദേഹം മാററിവച്ചിട്ട് ഞാൻ വേറെ കഥ അന്വേഷിക്കുന്നു.

## കടലാസ്സിലെ കടുവ

വേറെ കഥ അന്വേഷിച്ച് ഞാൻ ചെന്നു വീണതു് 'എക്സ്പ്രസ്സ്' ആഴ്ചപ്പതിപ്പിന്റെ പതിനൊന്നാം പുറത്തിലാണ്. എൻ. ഹർഷൻ ''ആദേശ''വുമായി അവിടെ നില്ക്കുന്നു. കഥ പറയുന്ന ആൾ ഗൃഹസ്ഥനായി. അമ്മ കൊടുക്കുന്ന പൊതിച്ചോറുമായി അയാൾ ഓഫീസിൽ പോയി. പിന്നീട് വിവാഹം. ഭാര്യ കെട്ടിക്കൊടുക്കുന്ന പൊതിച്ചോറുമായിട്ടാണ് ഓഫീസിൽപോക്ക്. അങ്ങനെയിരിക്കെ അയാൾ സ്വന്തം പട്ടിയുടെ രൂപമാർന്നു. വേറൊരുത്തൻ അയാളുടെ ഭാര്യയെ സ്വന്തമാക്കി. അയാൾ ഓഫീസിൽ പോകാനും തുടങ്ങി. വ്യക്തിത്വമില്ലാത്തവൻ പട്ടിയാകുമെന്നാവാം ഇക്കഥയിലെ ആശയം. അല്ലെങ്കിൽ മനുഷ്യന് എങ്ങനെ ഐഡൻറിററി നഷ്ടപ്പെടുന്നു എന്നതിനെ ചിത്രീകരിക്കുകയാവാം കഥാകാരൻ. ഈ സന്ദർഭത്തിൽ എന്റെ ഓർമ്മയിലെത്തുന്നതു് ബോർഹേസിന്റെ The Other Tiger എന്ന കാവ്യമാണ്. കവിയുടെ മനസ്സിൽ ഒരു കടുവയെത്തുന്നു. നിഷ്കളങ്കനായി, കാരുണ്യമില്ലാത്തവനായി, രക്തമൊലിക്കുന്നവനായി അവൻ കാട്ടിൽ അലഞ്ഞു നടക്കുന്നു. നദികളുടെ ചെളിയാർന്നതീരങ്ങളിൽ കാലടയാളം നിർമ്മിച്ചുകൊണ്ടാണ് നടത്തം. പ്രഭാതത്തിന്റെ മണവും മേയുന്ന മാനിന്റെ ഗന്ധവും അവൻ പിടിച്ചെടുക്കുന്നു. തെക്കേ അമേരിക്കയിൽ കവി ഇരുന്നുകൊണ്ട് ഗംഗയുടെ തീരത്തുനടക്കുന്ന ഈ കടുവയെ സ്വപ്നം കാണുന്നു.

സായാഹ്നം ആത്മാവിൽവന്നു നിറയുമ്പോൾ കാവ്യത്തിലെ കടുവ നിഴലുപോലുള്ള ഒരു രൂപം മാത്രമാണെന്നു കവി അറിയുന്നു. പ്രതീകങ്ങളുടെ കടുവ മാത്രമാണ് അവൻ. പുസ്തകങ്ങളിൽ നിന്ന് പെറുക്കിയെടുത്ത ഉണ്ടകൾ മാത്രം. ബംഗാളിലോ സുമാട്രയിലോ സൂര്യനുതാഴെ അല്ലെങ്കിൽ നക്ഷത്രങ്ങൾക്കുതാഴെ, അല്ലെങ്കിൽ മാറുന്ന ചന്ദ്രനുതാഴെ നടക്കുന്ന മാരകമായ ആഭരണമല്ല

''വരകൾക്കകത്തു് വികാരം ഒളിപ്പിച്ചുവയ്ക്കാനുള്ള നമ്പൂതിരിയുടെ സിദ്ധി ഇന്ത്യയിൽ ജീവിച്ചിരിക്കുന്ന ഏതെങ്കിലും ഒരു ചിത്രകാരനുണ്ടോ എന്ന് സംശയമാണ്. ലോകമെങ്ങും അറിയപ്പെടുന്ന നിരവധി ചിത്രകാരന്മാർ നമുക്കുണ്ട്. അവരിൽ പലരുടെയും രചനകൾക്ക് മൗലികത്വം ഉണ്ടായിരിക്കുകയില്ല. വിദേശീയ സ്വാധീനത്തിന്റെ നേർത്ത പാടുകൾ അവയിലെല്ലാം ഒരു സൂക്ഷ്മദൃക്കിന് ദർശിക്കാൻ കഴിയും. അതേ സമയം നമ്പൂതിരിയുടെ ചിത്രങ്ങൾ നമ്പൂതിരിയുടേതു മാത്രമാണ്.''

കാവ്യത്തിലെ കടുവ. 1959–ആഗസ്റ്റ് മൂന്നാംതീയതി—ഈ ദിവസം അവൻ സ്വന്തം നിഴൽ പുൽത്തകിടിയിൽ വീഴ്ത്തുന്നു. കാവ്യത്തിലെ കടുവയുടെ ലോകത്തിനുള്ള പരിധികൾ നിർണ്ണയിക്കുമ്പോൾ അതു കല്പനാസൃഷ്ടിയായി മാറുന്നു.

ഇനി മൂന്നാമത്തെ കടുവയെ അന്വേഷിക്കാം. അതും കവിയുടെ സ്വപ്നത്തിന്റെ രൂപംമാത്രം. വാക്കുകൾ കൊണ്ടുള്ള ഘടനമാത്രമാണ് ആ മൃഗം. മാംസത്തോടും അസ്ഥിയോടും കൂടി ഭൂമിയിൽ നടക്കുന്ന കടുവയല്ലതു്. കാവ്യത്തിലില്ലാത്ത ആ മൃഗത്തെ കവി അന്വേഷിക്കുന്നു. ബോർഹേസിന്റെ കാവ്യം ഇവിടെ അവസാനിക്കുന്നു. ഞാനൊരു വിശദീകരണം നല്കട്ടെ. ഒന്നാമത്തെ കടുവ ബംഗാളിലെ വനത്തിൽ നടക്കുന്നു. രണ്ടാമത്തെ മൃഗം ബോർഹേസിന്റെ കാവ്യത്തിൽ മാത്രം. അതു് പ്രതീകങ്ങൾകൊണ്ടു് അല്ലെങ്കിൽ വാക്കുകൾ കൊണ്ടുമാത്രം നിർമ്മിക്കപ്പെട്ടതു്. ആദ്യത്തെ കടുവയ്ക്കു സദൃശമല്ല രണ്ടാമത്തേതു്. എന്നാൽപ്പിന്നെ മൂന്നാമത്തെ കടുവ റോൾസ് റോയ്സ് ഓടിച്ചാലെന്തു്? സന്ന്യാസിയായി അന്തേവാസിനികളെ പ്രാപിച്ചാലെന്തു്? സർഗ്ഗാത്മകത്വത്തിന്റെ സവിശേഷതയിലേക്കു് കൈചൂണ്ടുകയാണു് ബോർഹേസ്. രണ്ടാമത്തെയും മൂന്നാമത്തെയും കടുവകൾ വെറും തോന്നലുകളാണു്. ആ തോന്നലുകൾ യഥാർത്ഥമായ കടുവയുടെ പ്രതീതി ജനിപ്പിക്കുമ്പോഴാണു് കലയുടെ ഉദയം. ഈ ഉദയം ശ്രീഹർഷന്റെ കഥയിലില്ല. അതൊരു ഉപന്യാസം മാത്രമാണു്.

## ഇനിയും എത്ര ദിവസം?

ഉപന്യാസം മാത്രമാണെങ്കിലും ക്ഷമിക്കാം. കഥയെന്ന ശീർഷകം നല്കിയിട്ടു് അർത്ഥരഹിതങ്ങളായ കുറെ വാക്യങ്ങൾ എഴുതിവയ്ക്കുന്ന സാഹസത്തിനു മാപ്പുനല്കുന്നതെങ്ങനെ? കേട്ടാലും:

''ആ കണ്ണുകളിലൂടക്കിയ നിമിഷങ്ങളുടെ വികാരഗാഥകളിൽ കാമദേവനും രതീദേവിയുമായവർ. രതിപർവ്വങ്ങൾ, രൂപഭേദങ്ങൾ, പുതിയ ലയഭാവചിത്രങ്ങൾ. എങ്ങെല്ലാമോ ഏഴിലം പാലകളിൽ ഗന്ധർവ്വന്മാർ ആയിരം താളങ്ങൾ പാടിയാടി'' (ഒരു പ്രണയകഥ കൂടി—യു.എഫ്. ആനന്ദ് മലയാളമനോരമ ആഴ്ചപ്പതിപ്പ്.) ഈ കോലാഹലത്തിൽ നിന്നു് വേർപെട്ടുവരുന്ന ഒരു രൂപവും ഇതിലില്ല. ഭാഗ്യംകൊണ്ടു് താനെഴുതിയതു് എന്താണെന്നു് കഥാകാരൻ തന്നെ കഥയുടെ അവസാനത്തിൽ സൂത്രവാക്യങ്ങളുടെ മട്ടിൽ ആവിഷ്കരിക്കുന്നുണ്ടു്. അതെന്താണെന്ന പോലും നമ്മൾ അറിയേണ്ടതില്ല. അത്രയ്ക്കു ക്ഷുദ്രവും മലീമസവുമാണു് ഇക്കഥ.

പി. സി. കുട്ടിക്കൃഷ്ണന്റെ 'വാടകവീടുകൾ' എന്ന ചെറുകഥയിൽ പങ്കജം എന്നൊരു കഥാപാത്രമുണ്ടു്. താമസിക്കാൻ മുറി അന്വേഷിച്ചുവരുന്ന ഒരു സാഹിത്യകാരനെ 'വത്രു' എന്നു വിളിച്ചിട്ടു് അവൾ കോണിപ്പടി കയറുന്നു. അയാൾ പിറകെയും. പങ്കജം കുളികഴിഞ്ഞതേയുള്ളു. കാച്ചിയ എണ്ണയുടെയും തലയിൽ തേച്ച സോപ്പിന്റെയും മണങ്ങൾ ഇടകലർന്നുള്ള ഒരു സൗരഭ്യം അവളുടെ തലമുടിയിൽ നിന്നു് പുറപ്പെട്ടിരുന്നു. അതു് ശ്വസിച്ചുകൊണ്ടു് കോണിപ്പടികൾ കയറാൻ അയാൾക്കു് ആഹ്ളാദമായിരുന്നുവെന്നു കഥാകാരൻ പറയുന്നു. മുറി കാണിച്ചുകൊടുത്തിട്ടു് പങ്കജം പോയതിനു ശേഷവും ആ സാഹിത്യകാരൻ അതേ സൗരഭ്യം നാസാരന്ധ്രങ്ങളിൽ തങ്ങിനില്ക്കുന്നതു് വളരെനേരം ശ്വസിച്ചിരിക്കും. എനിക്കൊരു സ്നേഹിതനുണ്ടായിരുന്നു. അന്തരിച്ചുപോയി. ഞങ്ങൾ കുട്ടിക്കാലത്തു് ഒരുമിച്ചു നടക്കുമ്പോൾ പെണ്ണുങ്ങൾ അടുത്തുകൂടെ പോയാൽ അയാൾ ശ്വാസം വലിച്ചു് അവരുടെ ഗന്ധം പിടിച്ചെടുക്കും. ''എന്തൊരു വൃത്തികേട്'' എന്നു ഞാൻ പറയുമ്പോൾ അയാൾ ''വൃത്തികേടോ, ഇതിനെക്കാൾ നല്ലൊരു പ്രവൃത്തിയില്ല'' എന്നു പറയുമായിരുന്നു. ഇന്നെനിക്കറിയാം. സെക്സും മൂക്കുമായി ബന്ധമുണ്ടെന്നു്. രതിമൂർച്ഛയിൽ മൂക്കടപ്പു് ഉണ്ടാകുമെന്നു് ഏതോ മെഡിക്കൽ ഗ്രന്ഥത്തിൽ ഞാൻ വായിച്ചു. അതൊക്കെപോകട്ടെ. ദുർഗ്ഗന്ധത്തിന്റെ ഹേതു നിർമ്മാർജ്ജനം ചെയ്യപ്പെട്ടാലും അതു നമ്മുടെ മൂക്കിനകത്തുനിന്നു പോകുകില്ല. ആശുപത്രികളിലെ ചില വാർഡുകളിൽ ചെല്ലുമ്പോൾ നമ്മൾ അനുഭവിക്കുന്ന നാറ്റം വീട്ടിൽ തിരിച്ചെത്തിയാലും അനുഭവപ്പെട്ടുകൊണ്ടിരിക്കും. യു. എഫ്. ആനന്ദിന്റെ ചെറുകഥയുടെ ദുർഗ്ഗന്ധം ഇനിയും എത്രദിവസം ഞാൻ സഹിക്കേണ്ടിവരുമെന്നു് എനിക്കറിഞ്ഞുകൂടാ.

* * *

എനിക്കറിഞ്ഞുകൂടാ നൂറിനു നൂറും ശരിയാണോ എന്നു്. എങ്കിലും പലരും പറഞ്ഞതുകൊണ്ടു് പറയുന്നു. ദീർഘമായ നാസികയുള്ളവരെയാണു് നെപ്പോളിയൻ ഉത്തരവാദിത്വമുള്ള ജോലിക്കു തിരഞ്ഞെടുത്തിരുന്നതു്. അവർ മിടുക്കന്മാരായിരിക്കുമത്രേ. നേപ്പിൾസിലെ രാജ്ഞിയായിരുന്ന ജോവന്ന നീണ്ട മൂക്കുള്ളവരെ കാമുകന്മാരായി അംഗീകരിച്ചിരുന്നു. അതിന്റെ ഹേതു അച്ചടിക്കാൻ വയ്യ.

## നമ്പൂതിരി

ഏതു സമയത്തും അച്ചടിക്കാവുന്ന ചിത്രങ്ങളേ അനുഗൃഹീതനായ കലാകാരൻ നമ്പൂതിരി വരയ്ക്കാറുള്ളു. സാർത്രു് പറഞ്ഞിട്ടുണ്ടു് കലാകാരൻ സത്യം പറയാൻ വേണ്ടി കള്ളം പറയണമെന്നു്. നമ്പൂതിരി വരയ്ക്കുന്ന സ്ത്രീരൂപങ്ങളിൽ സ്ഥൂലീകരണമുണ്ടോ? ഉണ്ടു്. അതാണു് അവയിലെ അസത്യാംശം. ആ അസത്യാംശം അദ്ദേഹം കൊണ്ടുവരുന്നതു് സത്യമാവിഷ്കരിക്കാനാണു്. ഇതു തന്നെയാണു് ട്രയൽ വാരികയിലെ ലേഖനം ഭംഗ്യന്തരേണ വ്യക്തമാക്കുന്നതു് കേട്ടാലും:

വരകൾക്കകത്തു് വികാരം ഒളിപ്പിച്ചു വയ്ക്കാനുള്ള നമ്പൂതിരിയുടെ സിദ്ധി ഇന്ത്യയിൽ ജീവിച്ചിരിക്കുന്ന ഏതെങ്കിലും ഒരു ചിത്രകാരനുണ്ടോയെന്നു് സംശയമാണു്. ലോകമെങ്ങും അറിയപ്പെടുന്ന നിരവധി ചിത്രകാരന്മാർ നമുക്കുണ്ടു്. അവരിൽ പലരുടെയും രചനകൾക്കു് മൗലികത്വമുണ്ടായിരിക്കയില്ല. വിദേശീയ സ്വാധീനത്തിന്റെ നേർത്ത പാടുകൾ അവയിലെല്ലാം ഒരു സൂക്ഷ്മദൃക്കിനു് ദർശിക്കാൻ കഴിയും. അതേ സമയം നമ്പൂതിരിയുടെ ചിത്രങ്ങൾ നമ്പൂതിരിയുടേതു മാത്രമാണു്. നൂറ്റാണ്ടുകൾക്കു മുമ്പു് മൺമറഞ്ഞ ഇന്ത്യയിലെ അജ്ഞാതരായ ചിത്രകാരന്മാരുടെയും ശില്പികളുടെയും തലമുറയിലെ ഒരു കണ്ണിയായി തീർന്നിരിക്കുകയാണു് നമ്പൂതിരി.

പ്രത്യക്ഷരം ശരിയാണു് ഈ പ്രസ്താവം. വെറും സ്ത്രീ ജീവിതമല്ല നമ്പൂതിരി ചിത്രീകരിക്കുന്നതു്. കുറച്ചുകൂടി ഉയർന്ന ജീവിതമാണു്. മോറീസ് മതേർലങ്കിന്റെ 'മോന്ന വാന്ന' എന്ന നാടകത്തിൽ പ്രിൻസിവല്ലിയുടെ കൂടാരത്തിൽനിന്നു താൻ വരുന്നതു സഹോദരന്റെ അടുക്കൽനിന്നു സഹോദരി വരുന്നതു പോലെയാണെന്നു് ജോവന്ന പറയുമ്പോൾ അവളുടെ ഭർത്താവു് ഗൃദോ അതു സത്യമാണോ എന്നു ചോദിക്കുന്നു. അപ്പോൾ ''സത്യത്തിൽ സത്യം'' എന്നു് അവൾ മറുപടി നല്കുന്നു. വെറും സത്യമല്ല, സത്യത്തിൽ സത്യമാണു് നമ്പൂതിരി സ്ഫുടീകരിക്കുന്നതു്. അക്കാര്യത്തിൽ അദ്ദേഹം നിസ്തുലനാണു്.

* * *

സാഹിത്യ വാരഫലത്തിന്റെ നിസ്തുല സ്വഭാവത്തെക്കുറിച്ചു് ഡോക്ടർ എം. എം. ബഷീർ ചന്ദ്രിക ആഴ്ചപ്പതിപ്പിൽ ഉപന്യസിച്ചിരിക്കുന്നു. അല്പജ്ഞനായ എന്നെക്കുറിച്ചു് സൗജന്യത്തോടെ അദ്ദേഹം പറഞ്ഞതൊക്കെ ഞാൻ തന്നെ സംഗ്രഹിച്ചെഴുതുന്നതു് ഉചിതജ്ഞതയുടെ ലക്ഷണമല്ല. അതുകൊണ്ടു് അദ്ദേഹത്തിനു നന്ദി പറഞ്ഞുകൊണ്ടു് ഈ വിചാരം അവസാനിപ്പിക്കട്ടെ.

* * *

അവസാനിപ്പിക്കുന്നതിനുമുൻപു് ഒരു സത്യംകൂടി പറയട്ടെ. നാട്ടിൻപുറത്തുകാരിയായ ഭാര്യയ്ക്കു് പട്ടണത്തിലെ ഭർത്താവു് മുപ്പതു രൂപയുടെ പട്ടുസാരി വാങ്ങിക്കൊടുത്തിട്ടു പറയും: ''എടീ നോക്കു് കാഞ്ചീപുരം സാരി. മുന്നൂററമ്പതു രൂപ വിലയാണു്.'' അതുകേട്ടു് അവൾ ആഹ്ളാദിക്കും. ആ വ്യാമോഹത്തിൽ വളരെക്കാലം കഴിയും. നമ്മുടെ ചില നിരൂപകർ ഈ പട്ടണവാസികളെപ്പോലെയാണു്. വ്യാജസാഹിത്യമെടുത്തു് നിർവ്യാജസാഹിത്യമായി അവർ പാവപ്പെട്ട ജനങ്ങളുടെ മുൻപിൽ വയ്ക്കുന്നു. നിഷ്കളങ്കയായ സ്ത്രീ ഭർത്താവിനെ വിശ്വസിക്കുന്നതുപോലെ ബഹുജനം നിരൂപകരെ വിശ്വസിക്കുന്നു. ഒരു കാലത്തു് അവൾ സത്യമറിയും; ബഹുജനവും അറിയും.

# കഥാസാഹിത്യത്തിലെ ഏകലവ്യൻ

## എസ്. ജയചന്ദ്രൻനായർ

അറുപതുകളിലാണു്, എം. പി. നാരായണപിള്ള കഥാരംഗത്തു് ശ്രദ്ധേയനാകുന്നതു്. ആധുനികതയുടെ അലകൾ മലയാളകഥാസാഹിത്യത്തെ തൊട്ടുരുമ്മിത്തുടങ്ങിയതായിരുന്നു ആ കാലം. പില്ക്കാലത്തു്, അന്നു് കഥ എഴുതിത്തുടങ്ങിയവരിൽ പലരും ആധുനികരും അത്യാധുനികരുമായി മാറിയെങ്കിലും നാരായണപിള്ള ആ കൂട്ടത്തിൽ നിന്നൊഴിഞ്ഞുനിന്നു. എന്നാൽ ആധുനികത മലയാളകഥയിൽ സജീവ സാന്നിദ്ധ്യമാവുകയും, അതേപ്പററിയുള്ള ചർച്ചകളുടെയും വിവാദങ്ങളുടെയും പൊടിക്കാററു് ഉയരുകയും ചെയ്യുന്നതിനു് എത്രയോ മുമ്പുതന്നെ ആധുനിക കഥയ്ക്കു് ഏററവും നല്ല മാതൃകയാകാവുന്ന കഥകൾ അദ്ദേഹം രചിക്കുകയും പ്രസിദ്ധീകരിക്കുകയും ചെയ്തു കഴിഞ്ഞിരുന്നു. ഏതാണ്ടു് ഇരുപത്തഞ്ചു കൊല്ലം മുമ്പു് പ്രസിദ്ധീകരിച്ച ജോർജ് ആറാമന്റെ കോടതി എന്ന കഥയായിരുന്നു അതു്. അയണസ്കോയുടെ ചെയർ, പ്യൂപ്പിൾ (Chair, Pupil) എന്നീ നാടകങ്ങൾ അബ്സേർഡ് നാടകപ്രസ്ഥാനത്തിന്റെ മോഡലുകളായി ചൂണ്ടിക്കാണിക്കാറുള്ളതുപോലെ നാരായണപിള്ളയുടെ ജോർജ് ആറാമന്റെ കോടതിയും ആധുനികമലയാളകഥാസാഹിത്യത്തിലെ മോഡലാണു്. മടത്തിരാമൻ എന്ന തിരുമാലിയോടുള്ള പേടിയാണു്കഥയിലെപ്രതിപാദ്യമെങ്കിലും, നിസ്സഹായമായ മനുഷ്യാവസ്ഥയും, സമകാലജീവിതവും ഇതിൽ പ്രതിബിംബിക്കുന്നുണ്ടു്. യാഥാർത്ഥ്യത്തിന്റെ പുറംപൂച്ചു്പൊളിച്ചു് ഭ്രമാത്മകതയിലേക്കും അവിടെനിന്നും ഒന്നുമില്ലായ്മയിലേക്കും അനുക്രമം വികസിക്കുന്ന ഈ കഥ, മനുഷ്യൻ ചെന്നുവീഴുന്ന അബ്സേർഡായ പതനത്തെക്കുറിച്ചാണു് പറയുന്നതു്.

നാരായണപിള്ളയുടെ മൂന്നു കഥാസമാഹാരങ്ങളാണു് പ്രകാശിതങ്ങളായിട്ടുള്ളതു്. അന്തിക്കൂട്ടു്, മുരുകൻ എന്ന പാമ്പാട്ടി, ഞങ്ങൾ അസുരന്മാർ. ഈ മൂന്നു സമാഹാരങ്ങളിലുമുള്ള കഥകളെല്ലാം വായിക്കുന്ന ഒരാൾക്കു്, കഥാകൃത്തിന്റെ അഗാധമായ മനുഷ്യസ്നേഹം ശ്രദ്ധിക്കാതിരിക്കാൻ കഴിയില്ല. മനുഷ്യജീവിതത്തെയും, ബന്ധങ്ങളെയും നിശിതമായി അപഹസിക്കുന്നവയാണു് ഈ കഥകളെന്നു് പുറമെയ്ക്കു് തോന്നാമെങ്കിലും, പാവപ്പെട്ട മനുഷ്യന്റെ നിസ്സഹായത കഥാകൃത്തിനെ ഒരു ഒഴിയാബാധയായി പിടികൂടിയിരിക്കയാണെന്നും, ആ നിസ്സഹായത തന്റേതായിത്തീർന്നതിൽ നിന്നും ഉൽഭവിക്കുന്ന സ്വയം നിന്ദയാണു് ഈ കഥകളിലെല്ലാം അന്തർധാരയായി വർത്തിക്കുന്നതെന്നും ഒരു സൂക്ഷ്മദൃക്കിനു് കാണാതിരിക്കാൻ വയ്യ. മുരുകൻ എന്ന പാമ്പാട്ടി, ഹിജഡ, ഫ്രെഡറിക് ദക്കോസ്ററ, മോചനം എന്നീ കഥകൾ ഇക്കൂട്ടത്തിൽ എടുത്തു പറയേണ്ടവയാണു്. ''നാലു ചെണ്ടകൾ വെളിയിലേക്കു കടന്നു. പിശാചു് ഭ്രാന്തു പിടിച്ചുഴുതു മറിച്ചിട്ട ഭൂപ്രകൃതിപോലെ കിടന്ന ഷണ്ടിങ്യാർഡിലൂടെ നാലു രൂപങ്ങൾ അമൂർത്തമായ [illegible] താളത്തിനൊത്തു് നീങ്ങുന്നു. ഷണ്ടിങ്യാർഡിലെ ഫ്ളഡ്ലൈററുകളുടെ വെളിച്ചത്തിൽ അവരുടെ നിഴലുകൾ നൃത്തം ചെയ്തു.'' (ഹിജഡ) ''ആൽത്തറയിൽ തോർത്തുമുണ്ടു വിരിച്ചു കിടന്നു. രണ്ടിലൊന്നു നിശ്ചയിക്കണം: രണ്ടെങ്ങിനെയാണു്. ഒന്നേയുള്ളു. പഞ്ചപുച്ഛമടക്കി തിരിച്ചു ചെല്ലുക. പൊവിക്കെ പിടിച്ച നൂററൊന്നേത്തം. നാളെക്കാലത്തവൾ വിഴുപ്പെടുത്തലക്കാൻ തരും. ചൂലെടുത്തു മുഖത്തു് കുത്തും. എന്നിട്ടു ചോദിക്കും, എവിടംവരെ പോയെന്നു്.'' (മോചനം) ''മാർഗരറെറന്ന വേശ്യയെപ്പററി ഓർത്തുകൊണ്ടാണു് ഞാൻ കിടന്നതു്. ഞങ്ങൾ പരസ്പരം കണ്ടിട്ടില്ല. എങ്കിലും മാർഗരററിന്റെ ചിത്രം എന്റെ മനസ്സിലുണ്ടു്. മുട്ടിറങ്ങാത്ത ഉടുപ്പുധരിച്ചു്, കടുത്ത ഗന്ധമുള്ള സെന്റുപയോഗിക്കുന്ന സുന്ദരിയായ മുപ്പത്തഞ്ചുകാരി. വിലകുറഞ്ഞ സിഗററുകൾ വലിച്ചു്, ഇര തേടുന്ന ചിത്രം'' (ഫ്രെഡറിക് ദക്കോസ്റ്റ.) ജീവിക്കാനുള്ള അത്യാർത്തിയുള്ളവരാണു് ഇവരെല്ലാംതന്നെ. പക്ഷേ, അവരെല്ലാം, അവർക്കറിഞ്ഞുകൂടാത്ത ഏതോ ശക്തിയുടെ മാന്ത്രികവലയത്തിലാണു്. അതു് പൊട്ടിച്ചെറിയാനുള്ള ഇച്ഛാശക്തി അവർക്കില്ല. അതുകൊണ്ടുതന്നെ അവർ നിസ്സഹായരാകുന്നു. ചാന്ദ്നി ചൗക്കിലെ ഒരു കടത്തിണ്ണയിൽ മൂന്നുദിവസമായി മുണ്ടു മുറുക്കിയുടുത്തിരുന്നശേഷം ഒരു സേഠിന്റെ വീട്ടിൽ ഇരുപത്തഞ്ചുരൂപ ശമ്പളവും ഇരുപത്തഞ്ചുരൂപയ്ക്കുള്ള ആഹാരവും ഉറപ്പാക്കുന്ന ഒരു ജോലികിട്ടുമ്പോൾ ഒരുവനു് തോന്നുന്ന സമാധാനം (കർമ്മഫലം) സ്വയം നിന്ദയിലേക്കു് വഴുതിവീഴുന്നതിന്റെ മറെറാരു രൂപമാണു് അവതാരമെന്ന കഥയിൽ പ്രത്യക്ഷപ്പെടുന്നതു്.

അന്തിക്കൂട്ടു് എന്ന സമാഹാരത്തിലെ കള്ളൻ എന്ന കഥ, കഥ പറയാനുള്ള മർമ്മം ഗ്രഹിച്ച ആ കഥാകൃത്തിനെയാണു് കാണിക്കുന്നതു്. ഓരോ ഇഷ്ടികയായി അടുക്കിവച്ചു് ഒരു സൗധം പണിയുന്നതുപോലെയാണു്, ഓരോ വാക്യങ്ങളായി കോർത്തെടുത്തു് അത്യന്തം മനോഹരമായ ഈ കഥ നാരായണപിള്ള രചിച്ചിരിക്കുന്നതു്. ''വെട്ടുകല്ലുകൾകൊണ്ടുള്ള കല്പടികളും പുഴമണൽ വിരിച്ച മുററവും കടന്നു. തലതാഴ്ത്തി നടന്നു. പടിക്കലെത്തിയപ്പോൾ തിരിഞ്ഞൊന്നു നോക്കി. പുറത്തേക്കുള്ള വാതിൽക്കൽ രണ്ടു സ്ത്രീകൾ മണ്ണെണ്ണ വിളക്കുമായി നിൽക്കുന്നു. ഇറയത്തു പടിക്കലേക്കു് ഉററുനോക്കിക്കൊണ്ടു് ആ മനുഷ്യനും. കരിയിലകൾചവിട്ടി ഞെരിച്ചു കൊണ്ടു് ഇരുട്ടിൽ മടി[illegible] വഴിയിലൂടെ നടന്നുപോകുമ്പോൾ നഖത്തിനിടയിൽ മൊട്ടുസൂചി കയററിയപ്പോഴും, തുടവരഞ്ഞു കുരുമുളകുപൊടി തേച്ചപ്പോഴും തോന്നാത്ത ഒരു വേദന മനസ്സിൽ നിറഞ്ഞു. (കള്ളൻ)'' പുരോഹിതൻ തിരിച്ചു നൽകിയ വെള്ളിമെഴുകുതിരിക്കാലുമായി മടങ്ങാൻ കഴിയാതെ നിന്നുപോയ ഹ്യൂഗോയുടെ ആ അനശ്വര കഥാപാത്രമില്ലേ? അതിനു് സമാനമായ അവസ്ഥ അനുഭവിപ്പിക്കുന്നതാണു് കള്ളൻ എന്ന കഥ.

അവ്യാഖ്യേയമായ ദുഃഖം ഘനീഭവിച്ചുനിൽക്കുന്ന ഇത്തരം കഥകൾ രചിക്കുന്നയാൾ അത്തരം മനുഷ്യാവസ്ഥകളുമായി സാകല്യം പ്രാപിക്കണം. എങ്കിൽ മാത്രമേ, അനുവാചകർക്കും ആ വികാരം പങ്കിടാനാവൂ. നാരായണപിള്ളയ്ക്കു് അതിനു് കഴിഞ്ഞുവെന്നു തന്നെയല്ല, അനുവാചകഹൃത്തിനെ തന്റെ കഥകൾകൊണ്ടു് അസ്വസ്ഥമാക്കാനും സാധിക്കുന്നു.

എന്നാൽ ഞങ്ങൾ അസുരന്മാർ എന്ന കഥയിലേക്കു് കടക്കുമ്പോൾ, നാരായണപിള്ളയുടെ ശൈലി കൂടുതൽ സാന്ദ്രമാകുന്നതോടൊപ്പം മാററം സംഭവിക്കുകയും ചെയ്യുന്നു. ഇവിടെയും അബ്സേർഡായ സന്ദർഭങ്ങൾ തന്നെയാണു് പ്രതിപാദിക്കുന്നതു്. ''കൈലിമുണ്ടിനു കീഴെയുള്ള നീലനിറത്തിലുള്ള അണ്ടർവെയറിനെ ചുററിയിട്ടിരിക്കുന്ന വാലെടുത്തുനിവർത്തി. തുടർന്നു് ഓരോ പാണ്ടിയും ഇതു തന്നെ ചെയ്തു. അങ്ങനെ ലക്ഷ്മണൻ എന്ന കുരങ്ങിന്റെ പേരിൽ എട്ടു പേരായി.'' ലക്ഷ്മണൻ എന്ന കുരങ്ങു് ഉന്നയിക്കുന്ന ഈ സമസ്യയുടെ അർത്ഥം തേടുകയാണു് നാരായണപിള്ള തന്റെ കഥകളിലൂടെ ചെയ്യുന്നതു്. പലപ്പോഴും ആ അന്വേഷണം സ്വയം പരിഹാസത്തിലാണു് ചെന്നെത്തുന്നതെങ്കിലും, അതിന്റെ പിന്നിലുള്ള ജീവിതവിഹ്വലത അനുവാചകനു് അനുഭവിച്ചറിയാതെ വയ്യ.

എങ്ങനെ കഥ പറയണമെന്നു് നല്ല തിട്ടമുള്ള കഥാകൃത്താണു് നാരായണപിള്ള. വളയമില്ലാത്ത ചാട്ടത്തിനു് അദ്ദേഹം തുനിയുന്നേയില്ല. ജീവിതത്തെ ഗാഢമായി സ്നേഹിക്കുന്നതോടൊപ്പം, ജീവിതത്തിന്റെ നിസ്സഹായതയിൽ പരിതപിക്കുന്ന ഒരു മനസ്സും മലയാള കഥാസാഹിത്യത്തിലെ ഏകലവ്യനായ ഈ കഥാകൃത്തിനുണ്ടു്. ഒരു വ്യത്യാസം മാത്രം. ഗുരുദക്ഷിണയായി, തന്റെ വിരൽ മുറിച്ചുകൊടുക്കാൻ അദ്ദേഹം ത[illegible]റല്ല എന്നതാണു് ആ വ്യത്യാസം.